അധികൃത ലിസ്റ്റ് സമ്മതിച്ച് പ്രഖ്യാപിക്കുന്നതു് തന്നെ ഉപകാരം. അതിനു ശേഷം ഒരു സുന്നഹദോസിനാൽ അദ്ദേഹം മുടക്കപ്പെട്ടു എന്നു് തെളിവുസഹിതം സ്ഥാപിക്കുന്നതുവരെ അഥവാ തെളിവു കൂടാതെ ആയാലും 1905-നു് ശേഷം ഒരു സുന്നഹദോസു് കൂടി മുടക്കി എന്നു് പറകയെങ്കിലും ചെയ്യാതെ "അബ്ദൽ മ്ശിഹാ മുടക്കപ്പെട്ടു" എന്നും മററും പാത്രിയർക്കീസിൻെറ കക്ഷി പറയുന്നെങ്കിൽ അതു് പ്രത്യക്ഷത്തിൽ തന്നെ അനീതിയും പരിശുദ്ധാത്മാവിനു് വിരോധമായിട്ടുള്ള കഠിനപാപവും ആണു്. ഏതായാലും അത്രേം പാത്രിയർക്കീസിലും മററും ഇത്രയുമെങ്കിലും സത്യത്തിൻെറ ഒരു പ്രതീതി കാണുന്നതു് വളരെ ആശാവഹമാണു്.

പാത്രിയർക്കീസ്യരുടെ മേൽകാണിച്ചിരിക്കുന്ന സമ്മതരേഖകളിൽ നിന്നു് തന്നെ അബ്ദൽ മ്ശിഹായാണു് കാനോനിക പാത്രിയർക്കീസ് എന്നു് അനിഷേധ്യമായി തെളിഞ്ഞുകാണുന്നില്ലയോ എന്നു് വായനക്കാർ പരിശോധിക്കുക! കാനോനിക പാത്രിയർക്കീസിൻെറ കല്പനകളനുസരിച്ചു് പ്രവർത്തിപ്പാൻ തയ്യാറാകുക! എന്നാൽ മലങ്കരയിൽ സമാധാനം സുസ്ഥാപിതമായി കഴിഞ്ഞു.

അവർ നിങ്ങളെ പള്ളിഭ്രഷ്ടർ ആക്കും. അത്രയും അല്ല നിങ്ങളെ കൊല്ലുന്നവൻ എല്ലാം ദൈവത്തിനു വഴിപാടർപ്പിക്കുന്നു എന്നു് കരുതുന്ന നാഴിക വരുന്നു. അവർ പിതാവിനേയും എന്നേയും അറിയായ്കകൊണ്ടു് ഇങ്ങിനെ ചെയ്യും (യോഹ. 16. 2. 3.) എന്നു് കർത്താവു് ആരംഭകാലത്തു് തന്നെ അരുളിച്ചെയ്തിട്ടുണ്ടു്. മാത്രമല്ല തൻകാര്യലാഭത്തിനായി, സത്യം സ്വതവേ കാണുവാൻ കഴിവില്ലാത്തവരെ, വഴി പിഴപ്പിക്കുന്നതു് ഭയങ്കരപാതകമാണു്. "കാഴ്ചയില്ലാത്തവനെ (കുരുടനെ) വഴിതെററിക്കുന്നവൻ ശപിക്കപ്പെട്ടവൻ ജനമൊക്കെയും ആമേൻ എന്നു പറയട്ടെ" എന്നത്രെ വി. വേദം കല്പിക്കുന്നതു്. അപ്രകാരം സത്യമെന്തെന്നറിയാതെ തല്പരകക്ഷികളുടെ പ്രചരണതന്ത്രത്തിൽ കുടുങ്ങി അസത്യമായതിനെ സത്യമെന്നു് തെററിദ്ധരിച്ചു് സത്യത്തിനു വേണ്ടിയെന്ന ധാരണയിൽ അസത്യത്തിനുവേണ്ടി സത്യത്തെ [illegible] ക്കുന്നവർ ഇന്നു നമ്മുടെ ഇടയിൽ ഉണ്ടു്. അവരെ [illegible] മനസ്സിലാക്കുകയാണു് [illegible] ഉള്ളവരുടെ ധാർമ്മികചുമതല [illegible]. ആ ചുമതല നിർവഹി [illegible] അതിനുള്ള ശിക്ഷയത്രെ അവരുടെ അജ്ഞതയിൽനിന്നുണ്ടാകുന്ന എതിർപ്പുകളും ഉപദ്രവങ്ങളും. [illegible] മൂലം [illegible] ചുമതലയിൽനിന്നൊഴിയുന്നതു് ക്രിസ്ത്യാനിക്കു യോജ്യമല്ല.

മലങ്കരസഭയേ! വിജയിച്ചാലും. 30—10—'51